അത്തരം ലൈസൻസ് അപേക്ഷകരിൽ നിന്ന് ഈ കൗൺസിലിൽ നിക്ഷിപ്തമായ അധികാരമുപയോഗിച്ചുകൊണ്ട് പട്ടികയിൽ വിവരിച്ച നിരക്കിൽ 1-4-1982 മുതൽ ലൈസൻസ് വിജ്ഞാപനത്തിന്റെ അനുബന്ധമായി കൊടുത്ത പട്ടികയിൽ വിവരിച്ച നിരക്കിൽ 4-2-1982-ലെ 1-ാം നമ്പർ തീരുമാന ഫീസ് ഈടാക്കേണ്ടതാണെന്നും പൊന്നാനി മുനിസിപ്പൽ കൗൺസിൽ അതിന്റെ 4-2-1982-ലെ 1-ാം നമ്പർ തീരുമാനപ്രകാരം സ്ഥിരപ്പെടുത്തുകയും ചെയ്തിരി പ്രകാരം നിശ്ചയിക്കുകയും 24-2-1982-ലെ 1-ാം നമ്പർ തീരുമാനപ്രകാരം സ്ഥിരപ്പെടുത്തുകയും ചെയ്തിരി ക്കുന്നു. ഇതോടുകൂടി 17-1-1978-ലെ 3-ാം നമ്പർ കേരള ഗസററ് മുഖേനയുള്ള ഈ മുനിസിപ്പാലിറ്റിയുടെ മുൻ വിജ്ഞാപനം റദ്ദുചെയ്തിരിക്കുന്നു.

ഓരോ സ്ഥലത്തിന്റേയും ഉടമസ്ഥനോ കൈവശക്കാരനോ സ്ഥലം അപ്രകാരം ഉപയോഗിക്കേണ്ടതിലേക്ക് നില വിലുള്ള ലൈസൻസ് പുതുക്കുന്നതിനായി ടി ലൈസൻസ് കാലാവധി അവസാനിക്കുന്നതിന് 30 ദിവസം മുൻപ് മുനിസിപ്പൽ കമ്മീഷണർക്ക് അപേക്ഷ സമർപ്പിക്കേണ്ടതാണ്. പുതുതായി തുടങ്ങുന്ന വ്യാപാരങ്ങൾക്ക് ആയവ ആരംഭിക്കുന്നതിന് 30 ദിവസം മുൻപ് അപേക്ഷ ബോധിപ്പിക്കേണ്ടതാണ്.

മുനിസിപ്പൽ കമ്മീഷണറുടെ ഒരു ഉത്തരവ് മുഖേനയും തനിക്ക് യുക്തമെന്നുതോന്നുന്ന ക്ലിപ്തങ്ങൾക്കും, നിബ ന്ധനകൾക്കും വിധേയമായി അപ്രകാരമുള്ള ലൈസൻസ് അനുവദിക്കുകയോ നിഷേധിക്കുകയോ ചെയ്യാവുന്നതാണ്. പ്രത്യേക കാരണങ്ങളാൽ ടി അനുവദിക്കപ്പെടുന്ന ലൈസൻസ് ഒരു മുൻ തീയതിക്ക് അവസാനിക്കേണ്ടതാണെന്ന് കമ്മീഷണർ കരുതാത്ത പക്ഷം അങ്ങനെയുള്ള ഓരോ ലൈസൻസും അതാതു കൊല്ലത്തിന്റെ അവസാനത്തോടു കൂടി അവസാനിക്കുന്നതാകുന്നു. ഒരു കൊല്ലം എന്നത് ഏപ്രിൽ മാസം 1-ാം തീയതി മുതൽ മാർച്ച് മാസം 31-ാം തീയതി വരെയുള്ള കാലയളവിനുള്ളതാകുന്നു. എന്നാൽ മുൻ തീയതിക്ക് അവസാനിക്കുന്നതായിരിക്കും എന്ന് തീർച്ചപ്പെടു ത്തിയിട്ടുള്ള ലൈസൻസ് അപ്രകാരം അതിൽ പറഞ്ഞിട്ടുള്ള തീയതിക്കുതന്നെ അവസാനിക്കുന്നതാകുന്നു. മേൽ പ്രകാരം അനുവദിക്കപ്പെട്ടിട്ടുള്ള ഏതൊരു ലൈസൻസും പൊതു താൽപര്യത്തെ മുൻ നിർത്തി കമ്മീഷണർക്ക് റദ്ദു ചെയ്യാവുന്നതാകുന്നു.

ലൈസൻസിനുള്ള അപേക്ഷ മുനിസിപ്പൽ ഓഫീസിൽ നിന്നും കിട്ടുന്ന നിർദ്ദിഷ്ട ഫാറത്തിൽ ഒരു രൂപയുടെ കോടതി മുദ്ര അല്ലെങ്കിൽ അതാതു കാലത്ത് പുതുക്കിയ നിരക്കനുസരിച്ചുള്ള മുദ്ര പതിച്ച് അപേക്ഷ ബോധിപ്പി ക്കേണ്ടതും അപേക്ഷ ഒന്നിച്ച് ലൈസൻസ് ഫീസ് സംഖ്യ മുഴുവനും അടയ്ക്കേണ്ടതും ആകുന്നു. മേൽ രണ്ടാം ഖണ്ഡികയിൽ കാണിച്ച നിശ്ചിത സമയത്തിനുള്ളിൽ ലൈസൻസ് പുതുക്കുവാനോ പുതുതായി എടുക്കു വാനോ അപേക്ഷ സമർപ്പിക്കുവാൻ വീഴ്ച വരുത്തുന്നവർ നിശ്ചിത ലൈസൻസ് ഫീസിനു പുറമേ താഴെ പറയുന്ന കൂടുതൽ ഫീസ് ഉൾപ്പെടെ ഒന്നായി അടയ്ക്കേണ്ടതാണ്.

| | | | | |
|---|---|---|---|---|
| (1) | കച്ചവടം തുടങ്ങി | 3 | കലണ്ടർ മാസത്തിനകം | 25% പിഴ |
| (2) | ടി | 3 | കലണ്ടർ മാസത്തിന് മുകളിൽ | 50% പിഴ |

മേൽ പ്രകാരം ലൈസൻസ് ആദ്യമായി എടുക്കാതിരിക്കുകയോ പുതുക്കുവാൻ വീഴ്ച വരുത്തുകയോ ചെയ്യുന്ന ഏതൊരാളേയും ടി ആക്ററിലെ 355-ാം വകുപ്പ് പ്രകാരം കുററം സ്ഥാപിച്ച് ശിക്ഷിക്കാവുന്നതും, ലൈസൻസ് ഫീസും പ്രോസിക്യൂഷനുള്ള ചിലവും പുറമേ നിയമാനുസരണമുള്ള പിഴയും കുററക്കാരിൽ നിന്ന് ഈടാക്കാവുന്നതും ആയതിനുപുറമേ ടി ആക്ററിലെ 380(5)-ാം വകുപ്പ് പ്രകാരം തൽക്ഷണം കച്ചവടം നിറുത്തൽ ചെയ്യിപ്പിക്കുന്നതുമാണ്.

ഒരു സ്ഥലത്തേക്ക് എടുത്തിട്ടുള്ള ലൈസൻസ് വ്യാപാരം മററൊരു സ്ഥലത്തേക്ക് മാററുന്നതായാൽ ദുർബലപ്പെ ടുത്തുന്നതും, പുതിയ സ്ഥലത്തേക്ക് വേറെ ലൈസൻസ് എടുക്കേണ്ടതുമാണ്. ഒരു കൊല്ലത്തിനുള്ളിൽ ഒരു സ്ഥല ത്തേക്ക് ഒരാളുടെ പേരിൽ ലൈസൻസ് എടുത്തിട്ടുള്ള കച്ചവടം വേറൊരാളുടെ പേരിൽ മാററുകയാണെങ്കിൽ അങ്ങനെ മാററപ്പെടുന്ന കച്ചവടത്തിന്റെ പുതിയ ഉടമസ്ഥൻ ടി ലൈസൻസ് ഫീസ് മുഴുവനായി അടച്ച് പുതുതായി ലൈസൻസ് എടുക്കേണ്ടതാണ്. അങ്ങനെ മാററി വാങ്ങിയതിന് (കച്ചവടം/കച്ചവടസ്ഥലം കൈമാററം ചെയ്യപ്പെട്ടതിന്) മതിയായ തെളിവുകൾ ബന്ധപ്പെട്ട ഉദ്യോഗസ്ഥൻമാർക്ക് ഹാജരാക്കേണ്ടതാണ്.

കേരളാ മുനിസിപ്പാലിററീസ് ആക്ററിലെ 3-ാം പട്ടികയിൽ പ്രത്യേകമായി പ്രതിപാദിക്കാത്ത ഇനങ്ങൾ ഈ പരസ്യത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളത്, അവ മനുഷ്യർക്കോ പൊതുജനാരോഗ്യത്തിനോ ഹാനികരമാണെന്നും, ഹാനി കരമാകാൻ ഇടയുണ്ടെന്നും അല്ലെങ്കിൽ അവ മനുഷ്യർക്ക് ബുദ്ധിമുട്ടുകൾ സൃഷ്ടിക്കുവാൻ ഇടയുണ്ടെന്നും കമ്മീഷണർക്ക് പൂർണ്ണമായി ബോദ്ധ്യമായതിനാൽ മേപ്പടി ആക്ററ് പ്രകാരം കമ്മീഷണറിൽ നിക്ഷിപ്തമായ അധികാരം ഉപയോഗിച്ച് പരസ്യം ചെയ്തതാകുന്നു.

ഇതിൽ പ്രതിപാദിച്ചിട്ടുള്ള ഒന്നിലധികം സാധനങ്ങൾ ഒരേ സ്ഥലത്ത് ചില്ലറ വിൽപ്പനയ്ക്കായി സൂക്ഷിച്ചിരി ക്കുന്നപക്ഷം അവ ഒരേ തരത്തിലുള്ള ഉപയോഗ വസ്തുക്കൾ ആണെന്ന് കമ്മീഷണർക്ക് ബോദ്ധ്യമാകുന്നപക്ഷം അവയ്ക്ക് എല്ലാ സാധനങ്ങൾക്കും കൂടി ഒരു ലൈസൻസ് ഫീസ് വസൂലാക്കിയാൽ മതിയാകുന്നതാണ്. മേൽ പ്പറഞ്ഞ ലൈസൻസ് ഫീസ് മേൽപ്പടി സാധനങ്ങളുടെ ഈ പരസ്യത്തിൽ ഏററവും കൂടിയ ലൈസൻസ് ഫീസ് ഏതിനാണോ, ആ ലൈസൻസ് ഫീസ് വസൂലാക്കേണ്ടതാണ്.

അപായകരവും അസഹ്യവുമായ വ്യാപാരങ്ങൾക്കുള്ള ലൈസൻസ്

III-ാം പട്ടിക

| ക്രമ നമ്പർ | വിവരണം | ഫീസ് വർഷത്തേക്ക് രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | വായു—കലർത്തിയ പാനീയങ്ങൾ ഉണ്ടാക്കൽ | 40.00 |
| 2 | കററവാഴനാരും നൂലും—ഏതു രൂപത്തിലെങ്കിലും ശേഖരിക്കുകയോ, അമർത്തുകയോ, തയ്യാറാക്കുകയോ, പായ്ക്കു ചെയ്യുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 3 | വെടിക്കോപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ, ചെയ്യൽ | 40.00 |
| 4 | അടയ്ക്ക—കുതിർക്കുകയോ, മറെറതെങ്കിലും തരത്തിൽ തയ്യാറാക്കുകയോ ചെയ്യുന്നതിന് | 10.00 |
| 5 | മാവുകൊണ്ട് ഉണ്ടാക്കിയ സാധനങ്ങൾ—വീട്ടുപയോഗത്തിനല്ലാതെ മനുഷ്യോപയോഗത്തിന് വേണ്ടി ചുടുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വെയ്ക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 10.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 6 | ചാരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ അല്ലെങ്കിൽ ഒന്നായി കൊണ്ടുപോയിടുകയോ, ചേരിതിരിക്കുകയോ ചെയ്യൽ | 20.00 |
| 7 | മുള—വിൽപ്പനയ്ക്കോ, വാടകയ്ക്കുകൊടുക്കുവാനോ, ഉണ്ടാക്കുവാനോ ആയി സംഭരിച്ചു വയ്ക്കൽ | |
| | 25 സ്ക്വയർ മീറ്റർ വരെ | 20.00 |
| | 25 സ്ക്വയർ മീറ്ററിനു മുകളിൽ | 40.00 |
| 8 | ബിസ്ക്കറ്റ്—(വീട്ടുപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, ഉണ്ടാക്കുകയോ, സൂക്ഷിച്ചുവെയ്ക്കുകയോ, സംഭരിച്ചുവെയ്ക്കുകയോ ചെയ്യൽ | |
| | മൊത്തം | 30.00 |
| | ചില്ലറ | 10.00 |
| 9 | രക്തം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | 10.00 |
| 10 | എല്ല്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 40.00 |
| 11 | റൊട്ടി—(വീട്ടുപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുടുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വെയ്ക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 20 00 |
| 12 | ഇഷ്ടിക—നിർമ്മാണം—ആവി ശക്തി ഉപയോഗിച്ചുള്ളതിന് ഓരോ അടുപ്പിനും | 50.00 |
| | അല്ലാത്തതിന് ഓരോ അടുപ്പിനും | 20.00 |
| 13 | കർപ്പൂരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ അല്ലെങ്കിൽ തിളപ്പിക്കുകയോ ചെയ്യൽ സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 5.00 |
| 14 | മെഴുകുതിരി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്ക് ചെയ്യുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ ചെയ്യൽ | 10.00 |
| 15 | പരവതാനി—നിർമ്മാണം | 10.00 |
| 16 | കശുവണ്ടി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 20 കിലോ വരെ | 10.00 |
| | അതിനു മീതെ | 20.00 |
| 17 | വീണക്കമ്പി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്ക് ചെയ്യുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 10.00 |
| 18 | സിമന്റ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 75.00 |
| 19 | കരി—ഒന്നായി കൊണ്ടു പോയി ഇടുകയോ, ചേരിതിരിക്കുകയോ, വിൽക്കുകയോ, സംഭരിച്ചുവെയ്ക്കുകയോ ചെയ്യൽ | 30.00 |
| 20 | രാസപദാർത്ഥങ്ങൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ നിർമ്മിക്കുകയോ ചെയ്യൽ | 30.00 |
| 21 | മുളക്—(ഉണക്കിയത്) മൊത്തമായി വിൽക്കുകയോ, മൊത്ത കച്ചവടത്തിനായി സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 40.00 |
| 22 | മുളക്—യന്ത്രം ഉപയോഗിച്ച് പൊടിക്കൽ | 10.00 |
| 23 | ക്ലോറേറ്റ് മിശ്രം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 24 | അംഗാരം—ഏതെങ്കിലും മാർഗ്ഗം ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ അല്ലെങ്കിൽ ഒന്നായി കൊണ്ടു പോയി ഇടുകയോ, ചേരിതിരിക്കുകയോ ചെയ്യൽ | 5.00 |
| 25 | തുണി—ചായം മുക്കൽ, വില്പന സംഭരിച്ചു വെയ്ക്കൽ | |
| | ,, 50,000 ത്തിനും അതിനു മീതെയും സ്റ്റോക്കുള്ള കച്ചവടം | 100.00 |
| | ,, 50,000 ത്തിനു താഴെ സ്റ്റോക്കുള്ള കച്ചവടം | 25.00 |
| 26 | കൽക്കരി—ഒന്നായി കൊണ്ടുപോയി ഇടുകയോ, ചേരിതിരിക്കുകയോ, വിൽക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 10.00 |
| 27 | ചകിരി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25.00 |
| 28 | തേങ്ങയുടെ തൊണ്ടും പനയോല കുതിർക്കൽ സെന്റ് ഒന്നുക്ക് | 5.00 |

| (1) | (2) | (3) രൂപ |
|---|---|---|
| 29 | ചിരട്ട—സംഭരിച്ചു വെയ്ക്കൽ; | |
| | 1000 വരെ | 5.00 |
| | 1000-ത്തിനു മുകളിൽ 5000 വരെ | 10.00 |
| | 5000 ത്തിനു മുകളിൽ | 20.00 |
| 30 | ചൂടി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി കെട്ടുകയോ തയ്യാറാക്കുകയോ, വൃത്തിയാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 100 കിലോ വരെ | 15.00 |
| | 100 കിലോയ്ക്കു മുകളിൽ | 40.00 |
| 31 | കത്തുന്ന സാധനങ്ങൾ—സംഭരിച്ചുവെയ്ക്കൽ | |
| | മൊത്തക്കച്ചവടം | 40.00 |
| | ചില്ലറക്കച്ചവടം | 20.00 |
| 32 | ഭക്ഷ്യ വസ്തുക്കൾ— (വീട്ടുപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വയ്ക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | |
| | മൊത്ത കച്ചവടം | 25.00 |
| | ചില്ലറ കച്ചവടം | 10.00 |
| 33 | കറിക്കൂട്ടുസാധനങ്ങൾ—ഉണ്ടാക്കൽ | |
| | മൊത്തക്കച്ചവടം | 25.00 |
| | ചില്ലറക്കച്ചവടം | 10.00 |
| 34 | മധുരപദാർത്ഥങ്ങൾ— (വീട്ടുപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വയ്ക്കുകയോ, സംഭരിച്ചു വയ്ക്കുകയോ | |
| | ഉണ്ടാക്കുന്നതിന് | 50.00 |
| | മൊത്തക്കച്ചവടം | 40.00 |
| | ചില്ലറക്കച്ചവടം | 10.00 |
| 35 | കൊപ്ര—തയ്യാറാക്കുകയോ, സംഭരിക്കുകയോ, മൊത്തമായി വിൽക്കുകയോ ചെയ്യൽ | |
| | മൊത്തം | 50.00 |
| | ചില്ലറ | 20.00 |
| 36 | പരുത്തി, പരുത്തിക്കുരു, പരുത്തിച്ചവറ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | വിൽപ്പനയ്ക്കു തയ്യാറാക്കൽ, | 20.00 |
| 37 | ചാണകവരളികൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 38 | ചായങ്ങൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20.00 |
| 39 | സ്ഫോടകങ്ങൾ—സംഭരിച്ചുവെയ്ക്കൽ | 10.00 |
| 40 | നാര്—വിൽക്കുകയോ, സംഭരിച്ചുവെയ്ക്കുകയോ ചെയ്യൽ | 5.00 |
| 41 | കൊഴുപ്പ്—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ അമർത്തി കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20.00 |
| 42 | മീൻ ചിറകുകൾ—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 43 | വിറക്—വിൽക്കുകയോ, സംഭരിച്ചുവെയ്ക്കുകയോ ചെയ്യൽ | |
| | 10 സ്ക്വയർ മീറ്റർ വരെ | 25.00 |
| | 11 മുതൽ 25 സ്ക്വയർ മീറ്റർ വരെ | 30:00 |
| | 25 സ്ക്വയർ മീറ്ററിനു മുകളിൽ | 50.00 |
| 44 | കരിമരുന്നുകൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, അമർത്തി കെട്ടുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 40.00 |
| 45 | മൽസ്യം— ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | |
| | ഉണക്ക മൽസ്യം മൊത്തക്കച്ചവടം | 50.00 |
| | ഉണക്ക മൽസ്യം ചില്ലറ വില്പന | 7.50 |
| | പച്ച മൽസ്യം മൊത്തമായി ലോറിയിൽ കൊണ്ടുപോകുന്നതിന് | 50.00 |
| | പച്ച മൽസ്യം ചില്ലറ വില്പന | 7.50 |
| 46 | മീനെണ്ണ— ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, അമർത്തിക്കെട്ടുകയോ പായ്ക്ക് ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20.00 |
| 47 | പണം (ഫ്ളക്സ്)— ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, അമർത്തിക്കെട്ടുകയോ പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 48 | ഫ്ളഷിംഗ്സ് (ഒട്ടകികൾ)—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ചെയ്യൽ | 10.00 |
| 49 | മാവ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 20.00 |
| 50 | ഇന്ധനം—ഏതെങ്കിലും വ്യാവസായിക ആവശ്യത്തിന് ഉപയോഗിക്കൽ പെട്രോളും അതിനെ സംബന്ധിച്ചതും | 50.00 |
| 51 | രസമിശ്രം—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പാക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | 20.00 |
| 52 | ഫർണിച്ചർ—മുതലായ സാധനങ്ങൾ വിൽപ്പനക്കായി ഉണ്ടാക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 50.00 |
| 53 | വാതകം—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പാക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 54 | നെയ്യ്—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | മൊത്തം | 20.00 |
| | ചില്ലറ | 5.00 |
| 55 | സ്വർണ്ണം—ശുദ്ധിചെയ്യൽ | 25.00 |
| 56 | ധാന്യം—മൊത്തമായി വിൽക്കുകയോ അല്ലെങ്കിൽ മൊത്തക്കച്ചവടത്തിനായി സംഭരിച്ചു വെക്കുകയോ ചെയ്യൽ | 50.00 |
| | ചില്ലറ കച്ചവടം | 10.00 |
| 57 | പയർ—യന്ത്രം ഉപയോഗിച്ച് തൊലികളയൽ | 5.00 |
| 58 | പുല്ല്— സംഭരിച്ചുവെയ്ക്കൽ | 5.00 |
| 59 | നിലക്കടല — മൊത്തമായി വിൽക്കുകയോ അല്ലെങ്കിൽ മൊത്തക്കച്ചവടത്തിനായി സംഭരിച്ച് വക്കുകയോ ചെയ്യൽ | 15.00 |
| 60 | വെടിപ്പരുത്തി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പാക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 61 | ചാക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പാക്കുചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25.00 |
| 62 | വെടി മരുന്ന്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വയ്ക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 63 | രോമം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധി ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യലോ അല്ലെങ്കിൽ ചായംമുക്കുകയോ, ഉണക്കുകയോ ചെയ്യൽ | 5.00 |
| 64 | വൈയ്ക്കോൽ—വിൽക്കുകയോ, സംഭരിച്ചു വക്കുകയോ ചെയ്യൽ വിൽക്കുന്നതിന് | 20.00 |
| 65 | ചണം (ഹെംപ്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെയ്ക്കുകയോ പാക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 66 | മൃഗത്തോൽ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 20.00 |
| 67 | കുളമ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 68 | കൊമ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ പായ്ക്ക് ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 69 | ഐസ്—നിർമ്മാണം (വാണിജ്യ ഉൽപ്പാദനം) വിവിധതരത്തിൽ വിൽപ്പനക്കു വേണ്ടിയുള്ള ഉൽപ്പാദനം | 100.00 |
| 70 | ശർക്കര—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, അല്ലെങ്കിൽ മൊത്തമായി വിൽക്കുകയോ ചെയ്യൽ | |
| | മൊത്തം | 30.00 |
| | ചില്ലറ | 10.00 |
| 71 | ചണം (ജൂട്ട്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 72 | കാക്കി—നിർമ്മാണം | 5.00 |
| 73 | അരക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 74 | ഈയം—ഉരുക്കൽ | 3.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 75 | തോല്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 76 | ചുണ്ണാമ്പ്—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ശുദ്ധിയാക്കുകയോ തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 77 | കക്ക—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 78 | വളം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് ശേഖരിച്ചു വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 50.00 |
| 79 | യന്ത്രങ്ങളുടെ സ്ഥാപനവും നടത്തിപ്പും (ഇലക്ട്രിസിറ്റി ഉപയോഗിച്ചുള്ളവ) | 25.00 |
| | 1. ട്രാൻസ് ഫോർമർ | 5.00 |
| | 2. ഒരു കുതിര ശക്തിയിൽ കവിയാത്തത് | 25.00 |
| | 3. 5 കുതിര ശക്തിയിൽ കവിയാത്തത് | 100.00 |
| | 4. 5-ന് മുകളിൽ 10 കുതിര ശക്തി വരെ | 150.00 |
| | 5. 10-ന് മുകളിൽ 20 കുതിര ശക്തി വരെ | 200.00 |
| | 6. 20-ന് മുകളിൽ 50 ,, | 300.00 |
| | 7. 50-ന് മുകളിൽ 100 ,, | 400.00 |
| | 8. 100-ന് മുകളിൽ | |
| | ഇലക്ട്രിസിറ്റി ഉപയോഗിക്കാത്തത് (സ്ഥാപനവും നടത്തിപ്പും) | |
| | 1. 2 എച്ച്. പി. യിൽ കവിയാത്ത (ഗാർഹികാവശ്യം) | 5.00 |
| | 2. 1 എച്ച്. പി. യിൽ കവിയാത്തത് (വ്യവസായം) | 7.50 |
| | 3. 1-ന് മുകളിൽ 5 കുതിര ശക്തി വരെ | 50.00 |
| | 4. 5-ന് മുകളിൽ 10 ,, | 100.00 |
| | 5. 10-ന് മുകളിൽ 20 ,, | 150.00 |
| | 6. 20-ന് മുകളിൽ 30 ,, | 200.00 |
| | 7. 30-ന് മുകളിൽ 40 ,, | 250.00 |
| | 8. 40-ന് മുകളിൽ 50 ,, | 300.00 |
| | 9. 50-ന് മുകളിൽ 100 ,, | 400.00 |
| | 10. 100 ന് മുകളിൽ ,, | 500.00 |
| | 11. പ്രിന്റിംഗ് പ്രസ്സ് | 40.00 |
| | 12. സിനിമ റെക്റ്റിഫയർ | 10.00 |
| 80 | തീപ്പെട്ടി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | |
| | ഉണ്ടാക്കുന്നതിന് | 50.00 |
| | മൊത്തക്കച്ചവടം | 50.00 |
| | ചില്ലറ കച്ചവടം | 5.00 |
| 81 | മാംസം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ— | |
| | ആട്ടിറച്ചി | 50.00 |
| | മാട്ടിറച്ചി | 50.00 |
| | പോർക്കിറച്ചി | 10.00 |
| | പോത്തിറച്ചി | 50.00 |
| | മററുള്ളതിന് | 10.00 |
| 82 | ലോഹങ്ങൾ—(അമൂല്യ ലോഹങ്ങൾ ഉൾപ്പെടെ) അടിച്ചു പരത്തുകയോ, മുറിക്കുകയോ, തല്ലി ആകൃതിപ്പെടുത്തുകയോ, വാർക്കുകയോ മറേറാ ചെയ്യൽ | |
| | 5 ആളുകളിൽ കൂടുതൽ ജോലി ചെയ്യുന്നതിന് | 30.00 |
| | 2 നു മുകളിൽ 5 ആൾ വരെ | 20.00 |
| | രണ്ടിനും അതിനു താഴെയും | 10.00 |
| | വർക്ക്ഷാപ്പ് | 50.00 |
| 83 | യവക്ഷാരം കൂട്ടുപദാർത്ഥം—(നൈട്രോ കോമ്പൗണ്ട്) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 84 | നൈട്രോഗ്ലിസറിൻ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 85 | മാംസാവശിഷ്ടം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 86 | യവക്ഷാര മിശ്രിതം—(നൈട്രോ മിക്സ്ചർ) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 87 | എണ്ണകൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെയ്ക്കുകയോ, പാക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ, അല്ലെങ്കിൽ തിളപ്പിക്കുകയോ ചെയ്യൽ | |
| | മൊത്തം | 50.00 |
| | ചില്ലറ | 10.00 |
| 88 | നെല്ല്—യന്ത്രം ഉപയോഗിച്ചു പുഴുങ്ങുകയോ കുത്തുകയോ ചെയ്യൽ | 30.00 |
| 89 | കടലാസ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ, ചെയ്യൽ | 10.00 |
| 90 | പെട്രോളിയം ഉൽപ്പന്നങ്ങൾ — ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ— | |
| | മണ്ണെണ്ണ മൊബൈൽ എണ്ണ | 40.00 |
| | മററുള്ളതിന് | 10.00 |
| 91 | കീൽ—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | 10.00 |
| 92 | മൺ പാത്രങ്ങൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ ശുദ്ധിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ— | 5.00 |
| 93 | റേഡിയോ—നിർമ്മിക്കുകയോ, ഒന്നിപ്പിക്കുകയോ, സർവ്വീസ് ചെയ്യുകയോ, റിപ്പയർ ചെയ്യുകയോ ചെയ്യൽ | |
| | നിർമ്മിക്കുകയോ, വിൽക്കുകയോ | 50.00 |
| | സർവ്വീസ് ചെയ്യുകയോ റിപ്പയർ ചെയ്യുകയോ | 25.00 |
| 94 | മരപ്പശ—(ഉപഞ്ചലും)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5.00 |
| 95 | ചവുക്കാളങ്ങൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | ഉണ്ടാക്കുന്നതിന് | 25.00 |
| | ശേഖരിക്കുന്നതിന് | 10.00 |
| 96 | ചാവ്വരി—ഉണ്ടാക്കുകയോ, വാററി എടുക്കുകയോ ചെയ്യൽ | 10.00 |
| 97 | വെടിയുപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | ഉണ്ടാക്കുന്നതിന് | 10.00 |
| | ശേഖരിച്ച് പായ്ക്ക് ചെയ്യുന്നതിന് | 5.00 |
| 98 | ചീവക്ക—യന്ത്രം കൊണ്ട് പൊടിക്കൽ | 5.00 |
| 99 | കോലരക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | ഉണ്ടാക്കുന്നതിന് | 10.00 |
| | ശേഖരിച്ച് പായ്ക്ക് ചെയ്ത് വിൽക്കുന്നതിന് | 5.00 |
| 100 | പട്ട്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്ക് ചെയ്യുകയോ അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 101 | തൈലങ്ങൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25.00 |
| 102 | സോപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 40.00 |
| | വിൽപ്പനക്കായി സംഭരിച്ചു വെക്കൽ | 10.00 |
| 103 | സ്പിരിററ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 104 | പഞ്ചസാര—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 105 | കൽക്കണ്ടം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 106 | ഗന്ധകം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ അല്ലെങ്കിൽ ഉരുക്കി എടുക്കൽ | 5.00 |
| 107 | സുർക്കി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | .5.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 108 | ടാർ—ഏതു് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 109 | കെട്ടി മേച്ചിൽ സാധനങ്ങളും—വിൽക്കുകയോ സംഭരിച്ചു വെയ്ക്കുകയോ, ചെയ്യൽ | |
| | 25 സ്കൃയർ മീറ്ററിനു മുകളിൽ | 50.00 |
| | 25 സ്കൃയർ മീറ്ററിനു താഴെ | 25.00 |
| 110 | ഓടുകളം—(നിർമ്മാണം) ഉണ്ടാക്കുന്നതിന് ഒരു ചൂളക്ക് | 25.00 |
| 111 | തടി—വിൽക്കുകയോ സംഭരിച്ചു വെക്കുകയോ ചെയ്യൽ | |
| | 25 സ്കൃയർ മീറ്ററിന് താഴെ | 50.00 |
| | 25 സ്കൃയർ മീറ്ററിന് മുകളിൽ 100 സ്കൃയർ മീറ്റർ വരെ | 80.00 |
| | 100 സ്കൃയർ മീറ്റർ മുതൽ 500 സ്കൃയർ മീറ്റർ വരെ | 150.00 |
| | 500 സ്കൃയർ മീറ്ററിനു മുകളിൽ | 200.00 |
| 112 | പുകയില—(മൂക്കുപ്പൊടി, ചുരുട്ട്, സിഗാറ്, ബീഡി) എന്നിവ ഉൾപ്പെടെ ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | |
| | പുകയില 25 കിലോഗ്രാമിന് മുകളിൽ | 50.00 |
| | അല്ലാത്തതിന് | 10.00 |
| | ബീഡി, ചുരുട്ട്, ശേഖരിക്കുന്നതിന് മൊത്തം | 50.00 |
| | ചില്ലറ | 5.00 |
| | 1 മുതൽ 3 വരെ ജോലിക്കാരെക്കൊണ്ട് ചെയ്യിക്കുന്നതിന് | 10.00 |
| | 3 നു മുകളിൽ | 20.00 |
| | മൂക്കുപ്പൊടി | 5.00 |
| | സിഗാറ് സംഭരിച്ചു വെക്കുന്നതിന് മൊത്തം | 50.00 |
| | ചില്ലറ | 5.00 |
| 113 | ടർപ്പൻടയിൻ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10.00 |
| 114 | ആട്ടുരോമം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യലോ അല്ലെങ്കിൽ ചായംമുക്കുകയോ ഉണക്കുകയോ ചെയ്യൽ | 5.00 |
| 115 | നൂല്—ചായം മുക്കൽ | 10.00 |
| 116 | ഇലക്ട്രോ പ്ലേററിംഗ് | 5.00 |
| 117 | ബാർബർ ഷാപ്പ്—സീററ് ഒന്നിന് | ഒഴിവ് |
| | 1 സീററിന് മുകളിൽ | 10.00 |
| 118 | ഡയറി പ്രൊഡക്ററ്—വിൽപ്പനക്കും നടന്നു വിൽക്കുന്നതിനും | 10.00 |
| 119 | വാഷിംഗ് ഹോം—ഡ്രൈവാഷ് ചെയ്യുന്നതിന് | 25.00 |
| | അല്ലാത്തതിന് | 5.00 |
| 120 | ഹോട്ടൽ, ആൻറ് റെസ്റ്റോറൻറ്—ഒന്നാം ക്ലാസ് | 100.00 |
| | രണ്ടാം ക്ലാസ് | 50.00 |
| | മൂന്നാം ക്ലാസ് | 25.00 |
| 121 | പന്നികളെയോ, പത്തോ അതിൽ കൂടുതൽ ചെമ്മരിയാടുകളെയോ, കോലാടുകളെയോ, അല്ലെങ്കിൽ രണ്ടോ അതിലധികമോ, പോത്തുകളെയോ, എരുമകളെയോ അല്ലെങ്കിൽ 10-ൽ കൂടുതൽ കന്നുകാലികളെയോ ഒന്നിച്ച് വളർത്തുന്നതിന് | 10.00 |
| 122 | കമ്മീഷണറുടെ അഭിപ്രായത്തിൽ പൊതുജനങ്ങളുടെ ജീവനോ, ആരോഗ്യത്തിനോ, സ്വത്തുക്കൾക്കോ ഏതു് വിധത്തിലെങ്കിലും ഹാനി സംഭവിക്കുന്നതോ ഉപദ്രവകരമോ, ഹീനമയോ ആയ ഗന്ധം പുറപ്പെടുവിക്കുന്നതുമായ ഏതെങ്കിലും പ്രവർത്തിയോ വ്യവസായമോ നടത്തുന്നതിന് | 75.00 |

മുനിസിപ്പൽ ആഫീസ്,
പൊന്നാനി.

പൊന്നാനി മുനിസിപ്പൽ കൗൺസിലിനുവേണ്ടി
കെ. എം. അബ്ദുൽ ലത്തീഫ്,
കമ്മീഷണർ.

## NOTIFICATION

No. C8 10148/81

It is hereby notified under rule 8 of the Kerala Municipalities (Acquisition and transfer of immovable properties rules, 1962), that the Municipal Council, Palghat, propose to lease out the undermentioned Bunks to the following lessees.

| *Sl. No.* | *Name of the Lessee* | *Room No.* | *Period of lease* | *Rent per month* |
|---|---|---|---|---|
| 1. | M. M. Hyder Ali | 7 | 5 Years | 450 |
| 2. | K. R. Paulson | 8 | do. | 460 |
| 3. | M. V. Seethi | 9 | do. | 500 |
| 4. | K. S. Abdul Rahiman | 10 | do. | 455 |
| 5. | M. Moideen | 11 | do. | 450 |
| 6. | K. S. Abdul Rahiman | 12 | do. | 455 |
| 7. | A. Zakir Hussain | 13 | do. | 405 |
| 8. | M. Abdul Farook | 14 | do. | 405 |
| 9. | T. A. Kareem | 15 | do. | 355 |

(Sd.)
*Commissioner,*
*For and on behalf of the Council.*

---

## Municipal Council, Tirur

### NOTIFICATION

No. E2-4785/79. 10*th June* 1982.

The following bye-laws framed by the Municipal Council, Tirur as per Resolution No. 14 dated 8-2-1980 under section 347 (32) of the Kerala Municipalities Act 14, 1961 for the management and control of Tirur Municipal Library & Reading Room as approved and confirmed by the Director of Municipal Administration in his proceedings No. L. 11931/82 dated 2-6-1982 is hereby published for general information as required under subsection 2 of section 351 of the said Act.

### TIRUR MUNICIPAL LIBRARY & READING ROOM BYELAW

1. The Library and Reading Room established by the Municipal Council, Tirur shall be known as "Tirur Municipal Library and Reading Room".

2. The object of this institution shall be the diffusion of knowledge. It is chiefly intended for the citizens of this Town.

3. The owner-ship and control of this institution and its properties shall vest in the Municipal Council, Tirur subject to such rules as it may prescribe from time to time.

4. The Management of the Library and Reading Room shall vest in a Municipal Library Committee constituted by the Municipal Council and shall be subject to the following rules:—

5. The Municipal Library Committee shall have nine members consisting of the Municipal Chairman, Commissioner four sitting members of the Council nominated by the council two persons from outside the council having special knowledge or experience in Library administration to be nominated by the Council and one member elected by the members of the Library from among them.

6. The Municipal Chairman and Commissioner shall be members of the Committee by virtue of their office. The terms of office of the other members shall be one year. An outgoing members of the Committee is eligible for re-election or re-nomination as the case may be.

7. The Municipal Chairman shall be the President of the Library Committee and the Commissioner its Secretary.

8. The Committee shall meet in the Municipal Office at least once every month and oftener if necessary. The responsibility of convening meeting shall be with the President.

9. Members of the Committee, absenting from three consecutive meetings of it, without reasonable cause and without intimating in advance to the Committee the case of such absence, shall lose the membership of the Committee.

10. Vacancies on the Committee due to the resignation or other cause shall be reported by the Secretary to the Council at its next meeting itself.

11. The Committee's quorum shall be three. It shall be presided over by the Chairman and in his absence by any member for the time being, elected by the members present to preside.

12. Every member of the Committee shall have one vote and the Chairman shall have a second or casting vote in the event of votes being equal.

13. The Librarian shall be responsible for the stocks and accounts pertaining to the institution.

14. The employees of the Library and Reading Room shall be under the complete disciplinary control of the Secretary of the Committee.

15. There shall be three sections for the institution:

viz:—1. The Library
2. The Reading Room
3. The Children's section

16. Membership of the Library shall be divided into three classes, 'A', 'B' and Child Member. 'A' Class member shall furnish security deposit of Rs. 25 'B' Class Rs. 15 and 'Child' Rs. 10. All categories of members shall pay an admission fee of Rs. 2 only and the prescribed monthly subscription. The monthly subscription for each category of membership will be decided by the Council from time to time on the recommendation of the Library Committee. 'Child' members are entitled to take books from the Children section only.

17. A child shall be sponsored for membership by his guardian who should certify in the application form agrreing to pay the subscription of the child member and to make good any damage or loss that may be caused to the books taken out from the Library by the child member.

18. The Reading Room shall be free to all persons.

19. The Children's section shall to be open to children who have nor completed 12 years of age.

20. 'A' class member shall be previleged to take two books at a time and use them for a maximum period of two weeks and B class member and Child member one book at a time for a maximum period of one week.

21. Any person who make a lump donation of rupees 500 (Five hundred) in cash shall be eligible to become a life member of the institution and shall have all the previleges of an A class member and shall not have the liability of paying the monthly subscription, Admission fee etc., as other members.

22. The members of the Municipal Council, Library Committee and Employees of the Municipal Council shall by virtue of their office by honourary members of the Library and Reading Room. The councillors and the members of the Library Committee shall have the previlrge of an A class member and the Municipal Employees 'B' Class members. They are not liable to pay deposits, admission fee and monthly subscription etc.

23. The persons desiring to be enrolled as members of the Library shall apply to the Secretary in the prescribed form along with the deposits, admission fee and one months subscription for the category desired. The application form should be duly identified and introduced by any one of the members of the Municipal Council or Library Committee.

24. Persons who have not completed 18 years of age shall apply for membership of the Library through their guardian and such guardians shall be responsible for all acts of their Wards.

25. The Committee shall have the power to accept or refuse membership of the Library without assigning any reason. The Committee shall have the power to demand any applicant to offer one or more sureties to their satisfaction if deemed necessary.

26. Membership of the Library is not transferable.

27. The amount of damages to be paid by any member for any book or books damaged or lost shall be fixed by the Library Committee with reference to the value of the book, or value of similar books. Such amount shall be recoverable from the members concerned according to the provisions in the Kerala Municipalities Act.

28. Any member desirous of taking out books from the Library shall first apply to the Librarian and aknowledge receipt of the books when they are received.

29. In respect of taking out books the first applicant shall have a prior claim. Such priority shall lapse if the book applied for is not taken out by the prior applicant within twentyfour hours.

30. A fine of five paise per day per book shall be realised from the members failing to return books within the prescribed time.

31. When there are more than one applicant for a book, the Librarian shall have the discretion to demand the return of the book before the end of the prescribed time or to restrict the period of issue.

32. The Secretary shall have the power to demand by notice addressed to any member or all members the return of books taken out by the member or members for purpose of verifying stock or for other purpose and the member or members shall be liable to return the books to the Library before the date specified in the notice. For the book or books not returned before the date specified in the notice the fine specified under Rule 28 shall be realised.

33. Any member who defaults the subscription or fails to make good books lost or spoilt or acts in contravention of these rules for three months consecutively shall be liable to have his name removed from the register without notice and all amounts due from him by way of subscription and other arrears till the date of removal of membership recovered according to the fore-going provisions.

34. In respect of members who have not completed 18 years of age including child members, the guardian shall be liable to pay all amounts due from his Ward by way of subscription and also to make good the loss if any, caused by the acts of the Ward.

35. Subscription shall always be paid in advance within the 15th of every month. If any default is made, it shall be realised after service of a bill as if it were dues to the Municipality.

36. A member may discontiuue his membership temporarily for a period not less than two calendar months and during such discontinuance, he will be exempted from payment of subscription fees, provided the member gives written intimation to the Secretary of his desire to discontinue. The discontinuance will take effect from the first day of the succeeding month.

37. A member may resign his membership after giving written intimation to the Secretary. He will continue to be a member unless he submits his resignation or his name is removed from the register as per bye-law No. 34.

38. The holiday and working hours of the Library and Reading Room shall be decided by the Municipal Council on the recommendations of the Library Committee from time to time.

39. Complete silence shall be observed in the Reading Room and the news papers and other publications kept in the Library and Reading Room shall be handled with care.

40. No one shall remove outside the Reading Room or tear or spoil any news paper or other publication that is kept in the Library and Reading Room.

41. Books including reference books, news papers and other publications, shall be permitted to be read within the premises of the Reading Room during the period it is open. Reference books shall in no case be allowed to be taken out.

42. No one shall smoke or chew or chat or create any other disturbance within the Reading Room.

43. Readers in the Reading Room shall be subject to the control of the Librarian. Any person having any contagious disease, or who is dressed in dirty clothes or who is of suspicious conduct or character shall not be admitted to the Reading Room.

44. Complaints if any, against the Librarian or any other employee of the Library and Reading Room shall be made in writing to the Secretary.

45. All registers and accounts for receipt and expenditure prescribed for the Library and Reading Room shall be carefully maintained up to date by the Librarian and they shall be subject to the scrutiny of the Chairman, Secretary and members of the Library Committee.

46. The Librarian shall receive and issue prescribed receipts for all the sums received from the members of the Library and Reading Room. Such amount shall be remitted in the Municipal Office on the next day itself as per Municipal Account Rules.

47. Donations, Grants, Subscriptions receipts from sale of old news papers and magazine etc., shall be credited under a separate head called "Receipts from Library and Reading Room".

48. A visitor's diary shall be kept to endorse the opinions of distinguished persons visiting the Library and Reading Room.

49. Any disputes arising about the interpretation of any of these bye-laws shall be decided by the Commissioner at the first instance and an appeal against that decision shall lie to the committee whose decision shall be final.

50. The Secretary shall once, every year, verify the stock of Books in the Library and other articles and he shall report to the Committee any deficiency noted by him.

51. Any matter connected with the Library and Reading Room not coming within these bye-laws shall be decided by the Committee.

52. A breach of any of these bye-laws shall be punishable with fine which may extend to ten rupees and in case of continuing breach with fine which may extend to rupees five every day during which breach continues after receipt of notice from the Secretary to discontinue such breach.

53. Copies of these bye-laws shall be printed and supplied to the members at a cost fixed by the Committee.

54. The bye-laws shall come in to force on the date of their publication in the Government Gazette.

തിരൂർ മുനിസിപ്പൽ ലൈബ്രറി ആൻഡ് റീഡിംഗ് റൂമിന്റെ നടത്തിപ്പിനായി 1961-ലെ 14-ാം ആക്ടായ കേരള മുനിസിപ്പാലിറ്റീസ് ആക്ട് 1960, 347 (32) വകുപ്പനുസരിച്ച് തിരൂർ നഗരസഭ രൂപീകരിച്ചിട്ടുള്ള

ഉപനിയമങ്ങൾ

1. തിരൂർ മുനിസിപ്പാലിറ്റി സ്ഥാപിച്ചിരിക്കുന്ന ഈ ഗ്രന്ഥാലയവും വായനശാലയും "തിരൂർ മുനിസിപ്പൽ ലൈബ്രറി ആൻഡ് റീഡിംഗ് റൂം" എന്ന പേരിൽ അറിയപ്പെടുന്നതായിരിക്കും.

2. വിജ്ഞാന പ്രചരണമാണ് ഈ സ്ഥാപനത്തിന്റെ ലക്ഷ്യം. മുഖ്യമായും ഇത് തിരൂർ നഗരവാസികളെ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

3. ഈ സ്ഥാപനത്തിന്റെ ഉടമസ്ഥാവകാശവും നിയന്ത്രണാധികാരവും സമയാസമയങ്ങളിൽ നഗരസഭ നിശ്ചയിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി തിരൂർ മുനിസിപ്പൽ കൗൺസിലിൽ നിക്ഷിപ്തമായിരിക്കുന്നതാകുന്നു.

4. ഈ ഗ്രന്ഥശാലയുടെയും വായനശാലയുടെയും ഭരണം താഴെ പറയുന്ന നിയമാവലികൾക്കു വിധേയമായി തിരൂർ മുനിസിപ്പൽ കൗൺസിൽ രൂപീകരിച്ചിട്ടുള്ള ലൈബ്രറി കമ്മറ്റിയിൽ നിക്ഷിപ്തമാണ്.

5. താഴെ പറയുന്ന പ്രകാരം ഒൻപത് അംഗങ്ങളടങ്ങുന്നതായിരിക്കും ലൈബ്രറി കമ്മറ്റി.

(1) മുനിസിപ്പൽ ചെയർമാൻ

(2) മുനിസിപ്പൽ കമ്മീഷണർ

(3) കൗൺസിലർമാരിൽ നിന്നും കൗൺസിൽ തിരഞ്ഞെടുക്കുന്ന നാലുപേർ

(4) ലൈബ്രറി പ്രവർത്തനങ്ങളെപ്പറ്റി അറിയാവുന്ന നഗരസഭ നാമനിർദ്ദേശം ചെയ്യുന്നതും, കൗൺസിലിനു പുറത്തു നിന്നുള്ളതുമായ രണ്ടുപേർ

(5) ലൈബ്രറി അംഗങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു ലൈബ്രറി അംഗം.

6. ചെയർമാനും കമ്മീഷണറും ഔദ്യോഗിക നിലയിൽ തന്നെ ലൈബ്രറി കമ്മറ്റി അംഗങ്ങളായിരിക്കും. മറ്റു അംഗങ്ങളുടെ കാലാവധി ഒരു വർഷമായിരിക്കും. കാലാവധി അവസാനിക്കുന്ന അംഗത്തെ തിരഞ്ഞെടുപ്പ് വഴിയോ നാമനിർദ്ദേശം ചെയ്തോ വീണ്ടും തിരഞ്ഞെടുക്കാവുന്നതാണ്.

7. മുനിസിപ്പൽ ചെയർമാൻ ലൈബ്രറി കമ്മറ്റി പ്രസിഡന്റും കമ്മീഷണർ സെക്രട്ടറിയും ആയിരിക്കും.

8. കമ്മറ്റിയുടെ യോഗം മുനിസിപ്പൽ ഓഫീസിൽ വെച്ച് മാസത്തിൽ ചുരുങ്ങിയത് ഒരു തവണയോ ആവശ്യാനുസരണം അതിൽ കൂടുതലോ നടത്താവുന്നതാണ്. യോഗം വിളിക്കുവാനുള്ള അധികാരം പ്രസിഡന്റിൽ നിക്ഷിപ്തമാണ്.

9. തക്കതായ കാരണം കൂടാതെയോ മുൻകൂട്ടി കമ്മറ്റിയെ അറിയിക്കാതെയോ തുടർച്ചയായി മൂന്നു കമ്മിറ്റിയോഗങ്ങളിൽ ഹാജരാവാത്ത മെമ്പർമാരുടെ അംഗത്വം നഷ്ടപ്പെടുന്നതായിരിക്കും.

10. അംഗങ്ങൾ രാജിവെക്കുകയോ മറ്റു വല്ല കാരണവശാൽ മെമ്പർ സ്ഥാനം ഒഴിയുകയോ ആണെങ്കിൽ ആ വിവരം കൗൺസിലിന്റെ അടുത്ത യോഗത്തിൽ സെക്രട്ടറി റിപ്പോർട്ട് ചെയ്യേണ്ടതാണ്.

11. കമ്മറ്റിയുടെ കോറം മൂന്നായിരിക്കും. യോഗത്തിൽ അദ്ധ്യക്ഷത വഹിക്കുന്നത് ചെയർമാൻ ആയിരിക്കും. ചെയർമാന്റെ അഭാവത്തിൽ കമ്മറ്റി മെമ്പർമാർ തിരഞ്ഞെടുക്കുന്ന ഏതെങ്കിലും ഒരംഗം അദ്ധ്യക്ഷനായിരിക്കും.

12. ഓരോ അംഗത്തിനും ഒരു വോട്ടു മാത്രമേ ഉണ്ടായിരിക്കുകയുള്ളു. തുല്യവോട്ടുകൾ വരുന്ന അവസരത്തിൽ ചെയർമാന് കാസ്റ്റിംഗ് വോട്ടു ചെയ്യാവുന്നതാണ്.

13. ലൈബ്രറിയുടെ സ്റ്റോക്കുകളും കണക്കുകളും സംബന്ധിച്ച മുഴുവൻ ഉത്തരവാദിത്വവും ലൈബ്രേറിയനിൽ നിക്ഷിപ്തമായിരിക്കും.

14. ലൈബ്രറിയിലെ ജീവനക്കാർ സെക്രട്ടറിയുടെ നിയന്ത്രണ-ശിക്ഷണാധികാരത്തിൻ കീഴിലായിരിക്കും.

15. ഈ സ്ഥാപനത്തിന് ഗ്രന്ഥാലയം, വായനശാല, കുട്ടികളുടെ വിഭാഗം എന്നിങ്ങനെ മൂന്നു വിഭാഗങ്ങളുണ്ടായിരിക്കും.

16. ഗ്രന്ഥശാലയിലെ അംഗങ്ങളെ എ ക്ലാസ് മെമ്പർ, ബി ക്ലാസ് മെമ്പർ, ചൈൽഡ് മെമ്പർ എന്നിങ്ങനെ മൂന്നായി തരം തിരിച്ചിരിക്കുന്നു. എ ക്ലാസ് അംഗം 15 രൂപയും ബി ക്ലാസ് അംഗം 10 രൂപയും ചൈൽഡ് മെമ്പർ 5 രൂപയും കരുതൽ ധനം നിക്ഷേപിക്കേണ്ടതാണ്. എല്ലാ വിഭാഗം അംഗങ്ങളും 2 രൂപ പ്രവേശന ഫീസും നിർദ്ദിഷ്ടമായ വരി സംഖ്യയും നൽകേണ്ടതാണ്.

ഓരോ വിഭാഗം അംഗങ്ങൾക്കുമുള്ള മാസവരി കാലാകാലങ്ങളിൽ ലൈബ്രറി കമ്മിററിയുടെ ശുപാർശ അനുസരിച്ച് മുനിസിപ്പൽ കൌൺസിൽ തീരുമാനിക്കുന്നതായിരിക്കും. ബാലാംഗങ്ങൾക്ക് ബാലവിഭാഗത്തിൽപ്പെട്ട പുസ്തകങ്ങൾ മാത്രമേ നൽകുകയുള്ളു.

17. ചൈൽഡ് മെമ്പർമാരുടെ അംഗത്വം അവരുടെ രക്ഷിതാക്കളുടെ ശുപാർശയോടെ മാത്രമേ സ്വീകരിക്കുകയുള്ളു. ബാലാംഗങ്ങളുടെ വരിസംഖ്യ അടക്കുന്നത് സംബന്ധിച്ചും അവർ ലൈബ്രറിയിൽ നിന്നെടുക്കുന്ന പുസ്തകങ്ങൾ കേടുവരികയോ നഷ്ടപ്പെടുകയോ ചെയ്യുന്നത് സംബന്ധിച്ചുമുള്ള പൂർണ്ണ ഉത്തരവാദിത്വം രക്ഷിതാക്കൾക്കായിരിക്കും.

18. വായനശാല എല്ലാവർക്കും സൗജന്യമായി ഉപയോഗിക്കാവുന്നതാണ്.

19. ബാലവിഭാഗം 12 വയസ്സിനു താഴെയുള്ള കുട്ടികളെ ഉദ്ദേശിച്ചുള്ളതാണ്.

20. എ ക്ലാസ് അംഗത്തിന് ഒരേ സമയം 2 പുസ്തകങ്ങൾ എടുക്കാവുന്നതും അവ രണ്ടാഴ്ചക്കാലം കൈവശം വെക്കാവുന്നതുമാണ്. ബി ക്ലാസ് അംഗങ്ങൾക്കും ബാലാംഗങ്ങൾക്കും ഒരേസമയം ഒരു പുസ്തകം മാത്രമെടുക്കാവുന്നതും അത് രണ്ടാഴ്ചക്കാലം കൈവശം വെക്കാവുന്നതുമാണ്.

21. അഞ്ഞൂറുരൂപ ഒരുമിച്ച് സംഭാവന ചെയ്യുന്നവർക്ക് ഈ സ്ഥാപനത്തിന്റെ ആയുഷ്കാലാംഗത്വം ലഭിക്കും. ആയുഷ്കാലാംഗത്തിന് ഒരു എ ക്ലാസ് മെമ്പറുടെ എല്ലാ ആനുകൂല്യങ്ങളും ലഭിക്കുന്നതിനു പുറമെ മററംഗങ്ങൾ നൽകുന്ന മാസവരി, പ്രവേശന ഫീസ് എന്നിവ നൽകുന്നതിൽ നിന്നും ഒഴിവാക്കുകയും ചെയ്തിരിക്കുന്നു.

22. മുനിസിപ്പൽ കൌൺസിൽ അംഗങ്ങളും ലൈബ്രറി കമ്മററി മെമ്പർമാരും മുനിസിപ്പൽ ജീവനക്കാരും തൽസ്ഥാനങ്ങളിൽ ഇരിക്കുന്ന കാലം വരെ ലൈബ്രറിയിലെ ഹോണററി അംഗങ്ങളായിരിക്കും. കൌൺസിലർമാർക്കും, ലൈബ്രറി കമ്മററി അംഗങ്ങൾക്കും എ ക്ലാസ് മെമ്പർമാരുടെയും മുനിസിപ്പൽ ജീവനക്കാർക്ക് ബി ക്ലാസ് മെമ്പർമാരുടെയും ആനുകൂല്യങ്ങൾ ലഭിക്കുന്നതായിരിക്കും. കൂടാതെ അവരാരും തന്നെ നിക്ഷേപത്തുക, മാസവരി, പ്രവേശന ഫീസ് എന്നിവ നൽകേണ്ടതില്ല.

23. ലൈബ്രറിയിലെ അംഗത്വം നേടാൻ ആഗ്രഹിക്കുന്നവർ അതാതു വിഭാഗത്തിനുള്ള പ്രവേശന ഫീസ്, നിക്ഷേപത്തുക, മാസവരി എന്നിവയോടു കൂടി നിർദ്ദിഷ്ട ഫാറത്തിൽ സെക്രട്ടറിക്ക് അപേക്ഷ സമർപ്പിക്കേണ്ടതാണ്. അപേക്ഷ ഏതെങ്കിലും ഒരു ലൈബ്രറി കമ്മിററി അംഗമോ, മുനിസിപ്പൽ കൌൺസിലറോ ശുപാർശ ചെയ്തിരിക്കേണ്ടതാണ്.

24. 18 വയസ്സ് പൂർത്തിയായിട്ടില്ലാത്തവർ അവരുടെ രക്ഷിതാക്കൾ മുഖേനയാണ് അപേക്ഷിക്കേണ്ടത്. അത്തരം അംഗങ്ങളുടെ ഭാഗത്തുനിന്നുള്ള എല്ലാ വീഴ്ചകൾക്കും രക്ഷിതാക്കളായിരിക്കും ഉത്തരവാദികൾ.

25. പ്രത്യേക കാരണങ്ങളൊന്നും കൂടാതെതന്നെ ലൈബ്രറി കമ്മററിക്ക് ഒരു അപേക്ഷ സ്വീകരിക്കുവാനോ തിരസ്കരിക്കുവാനോ ഉള്ള അധികാരം ഉണ്ടായിരിക്കും. ആവശ്യമെന്നു കണ്ടാൽ ഒരപേക്ഷകന്റെ കാര്യത്തിൽ ഒന്നോ, അതിലധികമോ ആളുകളുടെ ജാമ്യം കമ്മററിക്ക് ആവശ്യപ്പെടാവുന്നതാണ്.

26. ലൈബ്രറി അംഗത്വം കൈമാററം ചെയ്യപ്പെടാവുന്നതല്ല.

27. ഏതെങ്കിലും പുസ്തകങ്ങൾ കേടുവരികയോ നഷ്ടപ്പെടുകയോ ചെയ്താൽ അതിനുത്തരവാദിയായ അംഗത്തിൽ നിന്നും പ്രസ്തുത പുസ്തകത്തിന്റെ വിലയുടെയും മററും അടിസ്ഥാനത്തിൽ നഷ്ടപരിഹാരമായി വസൂലാക്കേണ്ട തുക നിശ്ചയിക്കുന്നത് ലൈബ്രറി കമ്മററിയായിരിക്കും. ആ തുക കേരള മുനിസിപ്പാലിറ്റീസ് ആക്ററിലെ വ്യവസ്ഥകളനുസരിച്ച് ബന്ധപ്പെട്ട കക്ഷികളിൽ നിന്നും വസൂൽ ചെയ്യുന്നതാണ്.

28. ലൈബ്രറിയിൽ നിന്നും പുസ്തകങ്ങളെടുക്കുവാൻ ഉദ്ദേശിക്കുന്നുവെങ്കിൽ ലൈബ്രേറിയനോട് പുസ്തകം ആവശ്യപ്പെടേണ്ടതും പുസ്തകം കൈപ്പററിയതിനുള്ള രശീത് നൽകേണ്ടതുമാണ്.

29. പുസ്തകങ്ങൾ എടുക്കുമ്പോൾ ആദ്യം ആവശ്യപ്പെടുന്ന ആൾക്ക് മുൻഗണന നൽകുന്നതാണ്. ഏതെങ്കിലും പുസ്തകം ആവശ്യപ്പെട്ട് 24 മണിക്കൂറിനകം എടുത്തില്ലെങ്കിൽ അത്തരം മുൻഗണന നഷ്ടപ്പെടുന്നതാണ്.

30. പുസ്തകം നിശ്ചിത തീയതിക്ക് തിരിച്ചു നൽകാത്തപക്ഷം താമസിക്കുന്ന ഓരോ ദിവസത്തേക്കും പുസ്തകം ഒന്നിന് അഞ്ചു പൈസ തോതിൽ പിഴ വസൂലാക്കുന്നതാണ്.

31. ഏതെങ്കിലും ഒരു പുസ്തകത്തിന് ഒന്നിലധികം ആവശ്യക്കാരുണ്ടെങ്കിൽ പ്രസ്തുത പുസ്തകം നിശ്ചിത സമയ പരിധിക്കു മുൻപായി തിരിച്ചു വാങ്ങിക്കുവാനോ അല്ലെങ്കിൽ പുസ്തകം തിരിച്ചു നൽകാൻ പ്രത്യേക സമയപരിധി നിശ്ചയിക്കുവാനോ ലൈബ്രേറിയന് അധികാരമുണ്ടായിരിക്കും.

32. സ്റ്റോക്കു പരിശോധനയ്ക്കോ മററു ആവശ്യമായി വന്നാൽ ഏതെങ്കിലും അംഗത്തിനോടോ അല്ലെങ്കിൽ എല്ലാ അംഗങ്ങളോടും തന്നെയോ പുസ്തകങ്ങൾ ഉടനെ തിരിച്ചുകൊണ്ടുവരുവാൻ നോട്ടീസ് മുഖേന ആവശ്യപ്പെടുവാനുള്ള അധികാരം ലൈബ്രറി സെക്രട്ടറിക്കുണ്ട്. അങ്ങിനെ ആവശ്യപ്പെടുന്നപക്ഷം നോട്ടീസിൽ പറഞ്ഞിരിക്കുന്ന തീയതിക്കു മുൻപായി ലൈബ്രറിയിൽ പുസ്തകം തിരിച്ചു നൽകാൻ അംഗങ്ങൾ ബാദ്ധ്യസ്ഥരാണ്. അപ്രകാരം നിശ്ചിത തീയതിക്കകം പുസ്തകങ്ങൾ തിരിച്ചു നൽകാത്തവരുടെ പേരിൽ റൂൾ 30 അനുസരിച്ച് പിഴ ചുമത്തുന്നതാണ്.

33. ഏതെങ്കിലും അംഗം തുടർച്ചയായി മൂന്നു മാസം വരിസംഖ്യ അടയ്ക്കുന്നതിന് വീഴ്ച വരുത്തുകയോ വിലപിടിച്ച പുസ്തകങ്ങൾ വല്ലതും നഷ്ടപ്പെടുത്തുകയോ ലൈബ്രറി നിയമങ്ങൾ ലംഘിക്കുകയോ ചെയ്താൽ മുന്നറിയിപ്പുകൂടാതെ അവരെ മെമ്പർ സ്ഥാനത്തു നിന്നും ഒഴിവാക്കുന്നതാണ്. വരിസംഖ്യയോ മററിനത്തിലോ അവരിൽ നിന്നും വല്ലതുകയും നീക്കം ചെയ്യുന്ന തീയതി വരെക്കും ബാക്കിയുണ്ടെങ്കിൽ പ്രസ്തുത സംഖ്യകൾ ഈ നിയമാവലിയിലെ മുൻ പ്രസ്താവിച്ച ചട്ടങ്ങളനുസരിച്ച് വസൂലാക്കുന്നതാണ്.

34. ബാലാംഗങ്ങളുടെയും 18 വയസ്സ് തികയാത്ത അംഗങ്ങളുടെയും കാര്യത്തിൽ അവരുടെ ഭാഗത്തുനിന്നുള്ള വീഴ്ചകൾക്കുള്ള ഉത്തരവാദിത്വവും വരിസംഖ്യയോ മററു നൽകേണ്ടതുണ്ടെങ്കിൽ അതിന്റെ ബാദ്ധ്യതയും അവരുടെ രക്ഷിതാക്കൾക്കായിരിക്കും.

35. എല്ലാ മാസവും 15-ാം തീയതിക്കകം വരിസംഖ്യ അടച്ചിരിക്കേണ്ടതാണ്. വീഴ്ച വരുത്തുന്നതായാൽ പ്രസ്തുത തുക മുനിസിപ്പാലിററിയിലേക്ക് വരേണ്ടുന്ന സംഖ്യയായി കണക്കാക്കി നോട്ടീസ് നൽകി വസൂലാക്കുന്നതാണ്.

36. സെക്രട്ടറിയെ രേഖാമൂലം അറിയിച്ച് അനുവാദം വാങ്ങിക്കൊണ്ട് രണ്ടു മാസത്തേക്ക് താൽക്കാലികമായി അംഗത്വത്തിൽ നിന്നും ഒഴിഞ്ഞുനിൽക്കാൻ അംഗങ്ങൾക്കവകാശമുണ്ട്. ആ കാലയളവിൽ വരിസംഖ്യ നൽകേണ്ടതില്ല. അപേക്ഷ സമർപ്പിക്കുന്നതിന്റെ അടുത്തമാസം 1-ാം തീയതി മുതൽക്കാണ് ഇപ്രകാരം അംഗത്വം ഒഴിവാക്കിക്കൊടുക്കുക.

37. സെക്രട്ടറിയെ രേഖാമൂലം അറിയിച്ചുകൊണ്ട് ഏതൊരംഗത്തിനും ലൈബ്രറിയിലെ അംഗത്വം രാജിവെക്കാവുന്നതാണ്. രേഖാമൂലം അംഗത്വം ഉപേക്ഷിച്ചതായി അറിയിക്കാത്തവർ അംഗങ്ങളായി തുടരുന്നതായി കണക്കാക്കുന്നതും മറിച്ചാണെങ്കിൽ റൂൾ 33 അനുസരിച്ച് അവരുടെ പേരുകൾ രജിസ്ററുകളിൽ നിന്ന് നീക്കം ചെയ്യുന്നതുമാണ്.

38. ലൈബ്രറിയുടെയും വായനശാലയുടെയും പ്രവർത്തനസമയങ്ങളും ഒഴിവു ദിവസങ്ങളും മററും ലൈബ്രറി കമ്മിററിയുടെ ശുപാർശ അനുസരിച്ച് കൗൺസിൽ കാലാകാലങ്ങളിൽ തീരുമാനിക്കുന്നതാണ്.

39. ലൈബ്രറിയിൽ പൂർണ്ണമായും നിശബ്ദത പാലിക്കേണ്ടതും പത്രങ്ങളും മററു പ്രസിദ്ധീകരണങ്ങളും സൂക്ഷിച്ചു കൈകാര്യം ചെയ്യേണ്ടതുമാണ്.

40. വായനശാലയിൽ സൂക്ഷിച്ചിരിക്കുന്ന പത്രങ്ങളും മാസികകളും മററും പുറത്തേക്ക് കൊണ്ടുപോവുകയോ, മററു വിധത്തിൽ നാശരോശപ്പെടുത്തുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

41. റഫറൻസ് പുസ്തകങ്ങളടക്കമുള്ള പുസ്തകങ്ങളും പത്രമാസികകളും വായനശാലയുടെ പ്രവർത്തനസമയത്ത് വായനശാലയ്ക്കകത്തു വെച്ച് മാത്രം വായിക്കാവുന്നതാണ്. യാതൊരു കാരണവശാലും റഫറൻസു പുസ്തകങ്ങൾ പുറത്തു കൊണ്ടുപോകാൻ അനുവദിക്കുന്നതല്ല.

42. വായനശാലയ്ക്കകത്ത് പുകവലിക്കാനോ മുറുക്കാനോ തുപ്പുവാനോ മററുതരത്തിൽ ഉപദ്രവങ്ങൾ ഉണ്ടാക്കുവാനോ ആരെയും അനുവദിക്കുന്നതല്ല.

43. വായനശാലയിൽ വരുന്ന ആളുകൾ ലൈബ്രേറിയന്റെ നിയന്ത്രണത്തിന് വിധേയമായിരിക്കും. പകർച്ച വ്യാധികൾ പിടിപ്പെട്ടവരെയും വൃത്തിഹീനമായി വസ്ത്രം ധരിച്ചവരെയും മാന്യമല്ലാത്ത രീതിയിൽ പെരുമാറുന്നവരേയും പ്രവേശിപ്പിക്കുന്നതല്ല.

44. ലൈബ്രേറിയനെകുറിച്ചോ ലൈബ്രറിയിലെ മറേറതെങ്കിലും ഉദ്യോഗസ്ഥൻമാരെകുറിച്ചോ ആക്ഷേപമുണ്ടെങ്കിൽ സെക്രട്ടറിയെ എഴുതി അറിയിക്കാവുന്നതാണ്.

45. ലൈബ്രറി വായനശാലാ സംബന്ധമായ എല്ലാ രജിസ്ററുകളും വരവ് ചിലവ് കണക്കുകളും മററും ലൈബ്രേറിയൻ കൃത്യമായി സൂക്ഷിക്കേണ്ടതും അവ ചെയർമാൻ, സെക്രട്ടറി, മെമ്പർമാർ തുടങ്ങിയവരുടെ പരിശോധനയ്ക്ക് വിധേയമായിരിക്കുന്നതുമാണ്.

46. ലൈബ്രറി അംഗങ്ങളിൽനിന്ന് വാങ്ങിക്കുന്ന സംഖ്യകൾക്കെല്ലാംതന്നെ യഥാസമയം ലൈബ്രേറിയൻ റസീററ് നൽകേണ്ടതാണ്. അപ്രകാരം സ്വീകരിക്കുന്ന സംഖ്യകൾ മുനിസിപ്പൽ അക്കൗണ്ട്സ് റൂൾസ് അനുസരിച്ച് അടുത്ത പ്രവർത്തിദിവസം മുനിസിപ്പൽ ഓഫീസിൽ അടച്ചിരിക്കേണ്ടതാണ്.

47. സംഭാവന, ഗ്രാൻറ്, മാസവരി, പഴയ പത്രമാസികകൾ വിററുവരവ് തുടങ്ങിയവ "മുനിസിപ്പൽ ലൈബ്രറി ആൻറ് റീഡിംഗ് റൂം"ൽ നിന്നുള്ള വരവ് എന്ന പ്രത്യേക ഹെഡിൽ അടച്ചിരിക്കേണ്ടതാണ്.

48. ലൈബ്രറി സന്ദർശിക്കുന്ന പ്രമുഖ വ്യക്തികൾക്ക് അവരുടെ അഭിപ്രായം രേഖപ്പെടുത്തുന്നതിനായി ഒരു സന്ദർശക പുസ്തകം ലൈബ്രറിയിൽ സൂക്ഷിക്കേണ്ടതാണ്.

49. ഈ നിയമാവലി സംബന്ധിച്ചുള്ള വ്യാഖ്യാനങ്ങളിൽ കമ്മീഷണർ പ്രഥമദൃഷ്ട്യാ തീരുമാനം കല്പിക്കുന്നതും ആ തീരുമാനത്തിൻമേൽ വേണമെങ്കിൽ കമ്മിററിക്ക് അപ്പീൽ സമർപ്പിക്കാവുന്നതും കമ്മിററിയുടെ തീരുമാനം അന്തിമമായിരിക്കുന്നതുമാണ്.

50. സെക്രട്ടറി വർഷത്തിലൊരിക്കൽ ലൈബ്രറിയിലെ പുസ്തകങ്ങളുടെയും മററു ഉപകരണങ്ങളുടെയും സ്റേറാക്ക് പരിശോധിക്കേണ്ടതും വല്ല ന്യൂനതകളും കാണപ്പെട്ടാൽ ആ വിവരം കമ്മിററിക്ക് റിപ്പോർട്ട് ചെയ്യേണ്ടതുമാണ്.

51. ലൈബ്രറിയേയും റീഡിംഗ് റൂമിനേയും സംബന്ധിച്ച് ഈ ബൈലായിൽ പ്രതിപാദിച്ചിട്ടില്ലാത്ത കാര്യങ്ങളിൻമേൽ തീരുമാനമെടുക്കുന്നത് കമ്മിററിയായിരിക്കും.

52. ഈ നിയമങ്ങൾ ലംഘിക്കുന്നവരിൽ നിന്നും 10 ക. വരെ പിഴ വസൂലാക്കുന്നതും, സെക്രട്ടറിയിൽ നിന്നും നോട്ടീസ് കിട്ടിയിട്ടും നിയമലംഘനം തുടരുകയാണെങ്കിൽ അങ്ങനെയുള്ള ഓരോ ദിവസത്തിനും 5 രൂപ വീതം കൂടുതൽ പിഴ വസൂലാക്കുന്നതുമാണ്.

53. ഈ നിയമാവലി അച്ചടിച്ച് കമ്മിററി തീരുമാനിക്കുന്ന ഒരു വിലക്ക് അംഗങ്ങൾക്ക് വിതരണം ചെയ്യുന്നതാണ്.

54. സർക്കാർ ഗസററിൽ പരസ്യം ചെയ്യുന്ന തീയതി മുതൽ ഈ നിയമാവലി പ്രാബല്യത്തിൽ വരുന്നതാണ്.

(ഒപ്പ്)

മുനിസിപ്പൽ ഓഫീസ്, മുനിസിപ്പൽ കമ്മീഷണർ.
തിരൂർ.

